

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 13 | THE ONLINE OFFICIAL NEWS BULLETIN | 2024 March 21


## വലിയ നോമ്പുകാലം | SEASON OF GREAT LENT | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
|  ♪7 Ushané (Osana) Palm Sunday **24** | Vade Dalmino  ♪4 ✠ Suboro Annunciation to St. Mary (Boys' and Girls' Day) 296th Mem. of Mar Thoma IV ✠ (Kandanad St. Mary's) **25** Hasha Monday | Passion Week **26** Hasha Tuesday | Bothe dhasho **27** Hasha Wednesday | (Thursday of the Mysteries)  ✠ Pesaho Hamsho drozo **28** Maundy Thursday | ✠ erubto dazqifuto  Good Friday **29** Great Friday | ✠ sabto dnuhro  Reconciliation Service **30** Gospel Saturday |



കാതോലിക്കാ ദിനാചരണത്തിന്റെ ഭാഗമായി കോഴഞ്ചേരി സെന്റ് മാത്യൂസ് വലിയപള്ളിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കാതോലിക്കാ ദിന പ്രതിജ്ഞ ചൊല്ലിക്കൊടുക്കുന്നു. കുര്യാക്കോസ് മാർ ക്ലിമ്മീസ് വലിയ മെത്രാപ്പൊലീത്താ, ഡോ. ഏബ്രഹാം മാർ സെറാഫിം എന്നിവർ സമീപം.



ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിലും പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകയുടെ ആതിഥേയത്വത്തിലും കാതോലിക്കാ ദിനാചരണം പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ആഡിറ്റോറിയത്തിൽ വച്ച് നടന്നു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് അധ്യക്ഷ പ്രസംഗം നിർവഹിച്ചു. പ. കാതോലിക്ക ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തു.



പഠിക്കാൻ സമർത്ഥരും സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരുമായ വിദ്യാർത്ഥികളെ കണ്ടെത്തി സ്കോളർഷിപ്പ് നൽകുന്ന ഐക്കൺ ചാരിറ്റീസിന്റെ എക്സലൻസ് അവാർഡ് വിതരണം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു.



പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്ന കാതോലിക്കാദിന സമ്മേളനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, ഫാ. വർഗീസ് വർഗീസ്, ഫാ. കെ. എം. സഖറിയ, ജേക്കബ് ജോർജ്, പ്രഫ. തോമസ് കുരുവിള എന്നിവർ സമീപം.



ഓർത്തഡോക്സ് സഭയുടെ വിവാഹ ധനസഹായ വിതരണം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഫാ. ഡോ. വർഗീസ് വർഗീസ്, യാക്കോബ് റമ്പാൻ, റോണി വർഗീസ് ഏബ്രഹാം, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ബിജു ഉമ്മൻ, ഫിലിപ് തോമസ്, എ.കെ.ജോസഫ്, ഫാ. ബിജു ആൻഡ്രൂസ് എന്നിവർ സമീപം.



ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രലിൽ കാതോലിക്കാ ദിനം ആഘോഷിച്ചു. ഗീവർഗ്ഗീസ് മാർ കൂറിലോസ് പതാക ഉയർത്തുകയും, കാതോലിക്കാദിന സന്ദേശം നൽകുകയും ചെയ്തു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 1924-ലെ കല്പനകളുടെ നമ്പർ ബുക്ക്.

664. കെ. സി. ഈപ്പനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

665. ഫീലിപ്പോച്ചനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

666. കെ. ടി. തൊമ്മൻ മാസ്റ്റർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

667. സി. ടി. ഏലിയാസ്. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

668. എ. ഫീലിപ്പോസ്. പത്രിക ഒപ്പിട്ട് രജിസ്റ്റർ ചെയ്തു അയക്കുന്നുവെന്നും മറ്റും. 1099 മീനം 6. പരുമല സിമ്മനാരി.

669. തയ്യിൽ ഫീലിപ്പോച്ചനു. അയ്പു വശം 100 രൂപ കൊടുത്തയക്കണമെന്നു. 1099 മീനം 8-നു. പരുമല സിമ്മനാരിയിൽ നിന്നും.

670. വക്കീൽ അല്ലടി കൃഷ്ണസ്വാമി അയ്യർക്കു. മട്ടയ്ക്കൽ എം. സി. വറുഗീസിനെ സംബന്ധിച്ചു ഇംഗ്ലീഷിൽ ഒരു ശുപാർശകത്തു അയച്ചു. മാർച്ച് 20, 1924. പരുമല സിമ്മനാരി.

671. പുത്തൂപ്പള്ളി വികാരി ഐലാപള്ളയിൽ കുറിയാക്കോസു കത്തനാർക്കു. നമ്മുടെയും കൊച്ചുമെത്രാച്ചന്റെ അധീനതയിലും അധികാരത്തിലും ഇരിക്കുന്ന അവിടുത്തെ പള്ളിയിൽ ഇപ്പോൾ കാകമ്പള്ളി കത്തനാർ പ്രവേശിക്കുമെന്നു പറയുന്നതു വെറും ഭീഷണിയാണെന്നും മറ്റും. 99 മീനം 9. പരുമല സിമ്മനാരി.

672. കാക്കശ്ശേരി ഇട്ടിക്കുറു മകൻ ഇയ്യാക്കുവിനു. അയച്ച ഹർജിയെ സംബന്ധിച്ചു വേണ്ടതു പൊതുയോഗ സമ്മതാധികാരം നിവർത്തിപ്പാൻ തെക്കേക്കര കുറിയാക്കോസ് കത്തനാരുടെ പേർക്കു ഇന്നുതന്നെ അയക്കുന്നുയെന്നു. ടി തീയതി. ടി സ്ഥലം.

673. ... ജോസഫ് പി. ഐ. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

674. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

675. പാമ്പാടിക്കണ്ടത്തിൽ കുറിയാക്കോസു കത്തനാർക്കു. ഐക്കരപ്പടവിൽ കത്തനാരച്ചന്റെ ദേഹവിയോഗത്തിൽ അനുശോചിക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

676. കെ. വി. അബ്രഹാം വക്കീലിനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

677. തെക്കേക്കര കുറിയാക്കോസു കത്തനാർക്കു. പള്ളി കൈക്കാരന്മാരെ സ്ഥിരപ്പെടുത്തി കൊടുത്ത കല്പന അങ്ങോട്ടു അയക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

678. പാണ്ടങ്കരി പുത്തൻ പള്ളിക്കാർക്കു. കുംഭം 19-നു അയച്ച അപേക്ഷയും 97 കർക്കടകം 22 മുതൽ 99 കുംഭം 19-നു വരെയുള്ള തിരട്ടും കിട്ടിയെന്നും തിരട്ടിന്റെ ഒരു പകർപ്പിൽ ഒപ്പും മുദ്രയും വച്ചു അയയ്ക്കുന്നുയെന്നും മേലാൽ ആ പള്ളിയുടെ മുതൽചുമതല വഹിക്കുന്നതിനു മുണ്ടകത്തിൽ വർക്കി മത്തായിയെയും കണക്കനായി കണിച്ചേരിലായ പഴയമാലിൽ മാത്തൻ മാത്തനെയും സ്ഥിരപ്പെടുത്തി നിയമിച്ചിരിക്കുന്നുവെന്നും മറ്റും. 1099 മീനം 9. പരുമല സിമ്മനാരി.



679. ആർത്താറ്റു കുന്ദംകുളം പള്ളിക്കാർക്കു. പ്രിയരെ, കഴിഞ്ഞ മാസം 20-നു നാം നിങ്ങൾക്കു അയച്ച കല്പനയിലെ താൽപര്യം അനുസരിച്ചു ഈ മാസം 1-നു അവിടെ കൂടിയ പൊതുയോഗത്തിന്റെ നിശ്ചയങ്ങൾ യോഗാദ്ധ്യക്ഷന്റെ നിലയിൽ തെക്കേക്കര കുറിയാക്കോസ് കത്തനാർ റിപ്പോർട്ടു സഹിതം നമുക്കു അയച്ചുതന്നതു കിട്ടി. വായിച്ചു കണ്ടതിൽ സന്തോഷിക്കുന്നു. ഇപ്പോഴത്തെ കൈക്കാരന്മാർ പ്രശസ്ത രീതിയിൽ നടത്തിയ തൃപ്തികരമായ ഭരണത്തിനെ സംബന്ധിച്ചു യോഗം തന്നെ അഭിനന്ദിച്ചു രേഖപ്പെടുത്തിയതിൽ സന്തോഷിക്കയും നാമും അവരെ അനുമോദിക്കുകയും ചെയ്യുന്നതു കൂടാതെ യോഗത്തിനു എത്തിയവരുടെ നേരെയുള്ള സന്തോഷത്തെയും തൃപ്തിയെയും കാണിക്കുന്നതിനു വേണ്ടി പള്ളിചിലവിന്മേൽ ഒരു ഫോട്ടോ എടുപ്പിക്കണമെന്നും മറ്റും യോഗത്തിൽ നിശ്ചയിച്ചപ്രകാരം നടത്തിച്ചുകൊള്ളുന്നതിനും നാം അനുവദിച്ചിരിക്കുന്നു. ഇപ്പോഴത്തെ കൈക്കാരന്മാർ അവരുടെ ജോലി രാജി വച്ചു കഴിഞ്ഞിരിക്കയാൽ പകരം നിങ്ങൾ ഇപ്പോൾ തിരഞ്ഞെടുത്തിരിക്കുന്ന തലക്കോട്ടുകര പായി ചാക്കുണ്ണിയെയും തെക്കേക്കര അയ്പു താരുവിനെയും പനയ്ക്കൽ ചെറിയാക്കു ഇയ്യാക്കുവിനെയും കൈക്കാരന്മാരായി ഈ കല്പന മൂലം നാം ... നിയമിച്ചിരിക്കുന്നു. അതിനാൽ 1099 ചിങ്ങം മുതലുള്ള വരവു ചെലവുകളുടെ കണക്കുകൾ വായിച്ചു കേട്ടു ആക്ഷേപം ഇല്ലാത്തപക്ഷം അതിനെ സ്വീകരിക്കുകയും പുതിയ കൈക്കാരന്മാർ പഴയ കൈക്കാരന്മാരിൽ നിന്നു മേൽപ്പട്ടിന്റെ താക്കോലുകളും അതു സംബന്ധമായ സകല രേഖകളും റിക്കാർട്ടുകളും മറ്റും ഏറ്റുവാങ്ങിക്കൊള്ളുകയും ഇനിയൊരു പുതിയ കല്പന ഉണ്ടാകുന്നതു വരെ പുതിയ കൈക്കാരന്മാരെ കൊണ്ടു അവരുടെ ചുമതലകളെ ഭംഗിയായും കൃത്യമായും നടത്തിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്. 1099 മീനം 9. പരുമല സിമ്മനാരി.

680. കൊച്ചുകുഞ്ചപ്പനു. വർത്തമാനങ്ങൾക്കു. 99 മീനം 11. പരുമല സിമ്മനാരി.

681. സി. ജെ. ഏലിയാസ്. വർത്തമാനങ്ങൾക്കു. 99 മീനം 11. പരുമല സിമ്മനാരി.

682. പാലപ്പള്ളി പൗലോസു കത്തനാർക്കു. വസിനപ്പായിക്കുള്ള ശീല ബങ്കി വഴി അയക്കുന്നുവെന്നും മറ്റുള്ള വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

683. അഞ്ചേരി വർക്കിപ്പിള്ളയ്ക്കു. വർത്തമാനങ്ങൾക്കും പണ സംബന്ധമായ അപേക്ഷ നിവർത്തിക്കാൻ പ്രയാസമാണെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

684. പാലത്ര കൊച്ചുകുഞ്ഞിനു. P. M.Train, c/o Teachers Training School, Kottayam. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

685. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കു. 99 മീനം 12. പരുമല സിമ്മനാരി.

686. പുലിക്കോട്ടിൽ യൗസേപ്പു ശെമ്മാച്ചനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

687. കോലാടി പൗലോസു കത്തനാർക്കു. ഏകപുത്രന്റെ മരണത്തിൽ അനുശോചിക്കുന്നു എന്നു. ടി തീയതി. ടി സ്ഥലം.

688. ചെറിയമഠത്തിൽ സ്കറിയാ മല്പാനു. കുറുക്കുമാ ദയറായിൽ വച്ചു എഴുതി എടുത്ത ... അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

... മണിയോടുകൂടെ നിരണത്തു പള്ളിയിൽ എത്തി.

693. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 99 മീനം 14. നിരണത്തു പള്ളിയിൽ നിന്നും.

694. പി. ജെ. കോശി. കത്തനാർക്കു. ... ക്കാർക്കും അച്ചനും കല്പനകൾ അയച്ചിട്ടുണ്ടെന്നും മറ്റും. 99 മീനം 14. നിരണത്തു പള്ളിയിൽ നിന്നും.

695. വി. ജെ. ഇട്ടിച്ചെറിയ, ഹെഡ്മാസ്റ്റർ, എം. ഡി. സ്കൂൾ. അടുത്തയാണ്ടിൽ സ്കൂളിൽ ഒഴിവു വരുന്നപക്ഷം നമ്മുടെ വലിയപറമ്പിലെ കുഞ്ഞൂഞ്ഞിന്റെ മകൻ പാപ്പച്ചനു ഒരു ഉദ്യോഗം കൊടുക്കണമെന്നു. 1099 മീനം 20. നിരണത്തു പള്ളിയിൽ നിന്നും.

696. കൊച്ചു മാമ്മച്ചനു. തുമ്പമൺ സ്കൂളിലെ ലഞ്ചു ചെലവുകളുടെ കണക്കു പരിശോധിക്കുന്നതിനും പണം വാങ്ങി സൂക്ഷിക്കുന്നതിനും ആ പള്ളി ഇടവകയിൽപെട്ട പറമ്പിൽ ഉമ്മൻ ... മാനേജരായോ കറസ്പോണ്ടന്റായോ ആൾപേരായി നിയമിക്കുന്നതുകൊള്ളാമെന്നും അടുത്തു തന്നെ ഇതിനു ... പോകണമെന്നും മറ്റും. 1099 മീനം 21. നിരണത്തു പള്ളിയിൽ നിന്നും.

1099 മീനം 21-നു കാലത്തു നിരണത്തു പള്ളിയിൽ നിന്നും ... വഴി തിരിച്ചു തലവടി മാമൂട്ടി ...

697. ഉപ്പൂട്ടിൽ കുര്യച്ചനു. വർത്തമാനങ്ങൾക്കു. 1099 മീനം 23. പരുമല സിമ്മനാരിയിൽ നിന്നും.

705. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

706. കൊച്ചുമെത്രാച്ചനു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

707. കൊച്ചുമെത്രാച്ചനു. എം.ജി.എം. ൽ ഒഴിവുള്ളപക്ഷം ...

710. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു. 99 മേടം 2-നു. പരുമല സിമ്മനാരി.

711. പി. വി. തൊമ്മൻ വാദ്ധ്യാർക്കു. ... ടി തീയതി. ടി സ്ഥലം.

719. ഉപ്പൂട്ടിൽ യാക്കോബു കത്തനാർക്കു. മട്ടയ്ക്കൽ മല്പാനെ അങ്ങോട്ടു അയക്കുന്നതിനെ സംബന്ധിച്ചു. 1099 മേടം 5. പരുമല സിമ്മനാരി.

720. വാഴമുട്ടത്തു പള്ളിക്കാർക്കു. രിശീസാ ... മണിഓർഡറായി അയയ്ക്കണമെന്നു. 1099 മേടം 7-നു പരുമല സിമ്മനാരിയിൽ നിന്നും.

721. കിഴവള്ളൂർ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

722. കോന്നി വടക്കേക്കര പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

723. പീടികയിൽ വറുഗീസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

724. ... ഈശോ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

725. കിഴക്കേത്തലയ്ക്കൽ തോമാ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

726. കൈപ്പട്ടൂർ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

727. ആലുംമൂട്ടിൽ മൂപ്പച്ചനു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

728. മാവേലിക്കര പുതിയകാവു പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

729. തകിടിയിൽ തോമ്മസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

730. കുറ്റിക്കണ്ടത്തിൽ അലക്സന്ത്രയോസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

731. ... ഗീവറുഗീസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

732. ... കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

733. തട്ടാശ്ശേരിൽ കുറിയാക്കോസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

734. ... കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

735. പറക്കോട്ടു പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

740. പുത്തൻവീട്ടിൽ സ്കറിയാ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

741. പുത്തൻമഠത്തിൽ സ്കറിയാ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

745. കാട്ടിപറമ്പിൽ തോമ്മസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

758. ചെറിയമഠത്തിൽ മൂപ്പച്ചനു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

759. ചേപ്പാട്ടു പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

760. താഴത്തുപീടികയിൽ അലക്സന്ത്രയോസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

761. കാരിക്കോട്ടു ബർസ്ലീബി കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

762. തുമ്പമൺ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

763. കാരയ്ക്കൽ പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

764. ഓമല്ലൂർ പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

765. വടശേരിയത്തു യൗസേപ്പു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

766. മുളമൂട്ടിൽ തോമ്മസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

767. പാമ്പാടി പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

768. വട്ടക്കുന്നേൽ മൂപ്പച്ചനു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

769. പട്ടശ്ശേരിൽ അലക്സന്ത്രയോസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

770. എണ്ണച്ചേരിൽ യോഹന്നാൻ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

771. കരിപ്പാൽ യാക്കോബു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

772. ഉപ്പൂട്ടിൽ യാക്കോബു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

773. ചക്കുപുരയ്ക്കൽ പുന്നൂസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

775. കരിങ്ങണാമറ്റത്തിൽ മാത്യൂസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

777. കുറിച്ചി പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

799. വടക്കേക്കര തോമ്മാ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

800. കുടശ്ശനാട്ടു പള്ളിയിലെ കശീശന്മാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

801. കോഴഞ്ചേരി ... പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

802. മാങ്കാവിൽ ഗീവറുഗീസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

803. കാഞ്ഞിരക്കാട്ടു മത്തായി കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

804. ചെറിയമഠത്തിൽ അന്ത്രയോസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

805. മണലിൽ മാത്യൂസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

806. തോട്ടത്തിൽ വീട്ടിൽ ഗീവറുഗീസു കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

807. നിലയ്ക്കൽ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

808. പാറേട്ട് മാത്യൂസ് കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

809. പാത്താമുട്ടത്തു പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

810. ചാലാശ്ശേരി സ്കറിയാ കത്തനാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

815. അഞ്ചൽ വെട്ടിക്കൽ പള്ളിക്കര. ടി സംഗതി. ടി തീയതി. ടി സ്ഥലം.

816. മുളക്കുളത്തു പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

817. മാന്തുരുത്തേൽ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

818. കുന്നക്കുരുടി പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

819. മുളന്തുരുത്തി പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

820. പാമ്പാക്കുട ചെറിയപള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

821. നാരങ്ങാനത്തു പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

822. കൊടുമൺ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

824. ഓണക്കൂർ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

626. ഉാക്കൂർ പള്ളിക്കാർക്കു. ടി സംഗതി. ടി തീയതി. ടി സ്ഥലം.

827. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു. 99 മേടം 7.

828. പാലപ്പള്ളിൽ പൗലോസു കത്തനാർക്കു. വർത്തമാനങ്ങൾക്കു.

829. വടുതല ദാനിയേൽ ശെമ്മാച്ചനു. അപ്പന്റെ ദീനത്തെ സംബന്ധിച്ചു.

830. പീലക്സിനോസ് മെത്രാച്ചനു. വർത്തമാനങ്ങൾക്കു.

831. കോഴരിഴികത്തു ഡീക്കൻ ദാനിയേലിനു. അപേക്ഷയെ സംബന്ധിച്ചു വേണ്ടതു ചെയ്യുന്നതിനു കൊച്ചുമെത്രാച്ചന്റെ പേർക്കു അപേക്ഷ അയച്ചിട്ടുണ്ടെന്നു. 1099 മേടം 8. പരുമല സിമ്മനാരി.

832. ... എറണാകുളത്തിനു പോകുന്നതിനു നോമ്പു വീടിയാലുടൻ ഇവിടെ വരണമെന്നു. ടി തീയതി. ടി സ്ഥലം.

833. ജോർജ് ലൂക്ക് മുതലാളിക്കു. സ്നേഹിതന്മാർ മുഖാന്തിരം ചില എഴുത്തുകൾ അയപ്പിക്കേണ്ടതിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

834. പാത്രിയർക്കീസു ബാവായ്ക്കു. ധനു മാസത്തിൽ അയച്ച എഴുത്തിനു മറുപടി അയച്ചുതരണമെന്നും മനസ്സില്ലാത്തപക്ഷം ആരെക്കൊണ്ടെങ്കിലും ആ വിവരം അറിയിപ്പിച്ചുതരണമെന്നും മറ്റും. 1924 നീസോൻ മാസം 5-നു പരുമല സിമ്മനാരിയിൽ നിന്നും.

835. വർക്കിപ്പിള്ളയ്ക്കു. ചെപ്പേടിനെ സംബന്ധിച്ചും മറ്റും. 99 മേടം 4. പരുമല സിമ്മനാരി.

836. ഡോ. എസ്. ഡി. ബാബയ്ക്കു. അപ്രേം സേവേറിയോസു ക്ഷണിച്ചു അദ്ദേഹം വരുന്നതു സന്തോഷമാണെങ്കിലും സമാധാനം ഉണ്ടാകുമെന്നു തീർച്ചപ്പെടുത്തി പറവാൻ നമുക്കു പാടില്ലെന്നും മെത്രാൻ യൂലിയോസു മുൻപേർ ... ആണെന്നും അതുകൊണ്ടും ജനങ്ങൾ വളരെ വെറുത്തിരിക്കുകയാണെന്നും മറുപടി അയച്ചു. 19 ഏപ്രിൽ 1924. പരുമല സിമ്മനാരി.

837. ചെറിയമഠത്തിൽ ചെറിയ യാക്കോബു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 99 മേടം 16. പരുമല സിമ്മനാരി.

838. പനയ്ക്കൽ അയിപ്പൂരു ഇയ്യാക്കുവിനു. മക്കളുടെ കല്യാണത്തെ സംബന്ധിച്ച്. ടി തീയതി. ടി സ്ഥലം.

839. പുത്തൻവീട്ടിൽ കണ്ടത്തിൽ കൊച്ചുപോത്തച്ചനു. പിതാവിന്റെ മരണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

840. വടുതലെ ദാനിയേൽ ശെമ്മാച്ചനു. അപ്പന്റെ സുഖക്കേടിനെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

841. പുളിമൂട്ടിൽ തോമ്മാച്ചനു. കുന്നേൽ കത്തനാരച്ചന്റെ നടപടിയെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

842. എം. സി. മാത്യുവിനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

843. ചാക്കോ സൂപ്രണ്ടിനു. എറണാകുളത്തിനു ഉടൻതന്നെ പോകുന്നതാണെന്നും മറ്റും. 99 മേടം 14. പരുമല സിമ്മനാരി.

844. കെ. സി. മാമ്മൻ മാപ്പിളയ്ക്കു. മകൻ കുഞ്ഞൂഞ്ഞിന്റെ കല്യാണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

845. പുത്തൻവീട്ടിൽ യാക്കോബു കത്തനാർക്കു. കരിങ്ങാട്ടിൽ അച്ചനെ സംബന്ധിച്ചു പൂതകുഴിയിൽ അച്ചൻ പറഞ്ഞ പ്രസംഗത്തെപ്പറ്റിയുള്ള എഴുത്തിന്റെ മറുപടി. 1099 മേടം 18. പരുമല സിമ്മനാരി.

846. പുത്തൻപീടിക തെക്കേക്കര പള്ളിക്കാർക്കു. മുള്ളനിക്കാടു ഇടവകയിൽ താഴേടത്തു മാത്തന്റെ മകൾ മറിയയുടെ കല്യാണത്തിനുള്ള പസാരം മുതലായി ടി പള്ളിക്കുള്ള വരുമാനങ്ങൾ നിങ്ങളുടെ പള്ളിയിൽ കെട്ടിവയ്പിച്ചിട്ടുള്ളതു മുള്ളനിക്കാടു പള്ളി മുതൽപിടി തെക്കിനേത്തു ഈശോ തോമ്മായെ ഏല്പിച്ചു രസീതു വാങ്ങിക്കൊള്ളണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

847. മുളമൂട്ടിൽ തോമസു കത്തനാർക്കു. മുള്ളനിക്കാടു പള്ളിയിലെ പട്ടത്വ വരുമാനങ്ങൾ വച്ചുകൊണ്ടു മാസത്തിൽ ഒരാഴ്ച എങ്കിലും മുടക്കം കൂടാതെ ആ പള്ളി നടത്തുകയും 25 നോമ്പു വീടയ്ക്കും ഓശാന മുതൽക്കുള്ള ആഴ്ചയ്ക്കും വിശേഷാൽ ഒരു സംഖ്യ വാങ്ങിക്കൊണ്ടു അതുകളും നടത്തിക്കൊടുക്കയും ചെയ്യുന്നതിനു തനിക്കു സൗകര്യമുള്ളപക്ഷം പുതുഞായറാഴ്ച മുതൽ ആ വിധം നടത്തിക്കൊടുക്കണമെന്നും അതിനു സൗകര്യമില്ലാത്തപക്ഷം വിവരം ഉടനെ നമ്മെ അറിയിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

848. കണിയാന്ത്ര വലിയപറമ്പിൽ ഔസേപ്പു അച്ചനു. പുത്തൻപറമ്പിൽ കുഞ്ഞുതൊമ്മിയച്ചന്റെ മകൻ തോമ്മസു മാത്യുവിന്റെ കല്യാണത്തെ സംബന്ധിച്ചു. 1099 മേടം 19. പരുമല സിമ്മനാരി.

849. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കു. കഴിഞ്ഞയാണ്ടത്തെയും ഈയാണ്ടത്തെയും റീശീസാ കൊടുത്തയക്കണമെന്നു. 1099 മേടം 20. പരുമല സിമ്മനാരി.

850. തേരകത്തു കോശി മത്തായിക്കു. പത്രോസുകുഞ്ഞിന്റെ മകളുടെ കല്യാണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# മാബൂഗിലെ മാർ പീലക്സിനോസ്


## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്




അഞ്ചാം തുബ്ദേനിൽ മറ്റു സഭാപിതാക്കന്മാരോടൊപ്പം ഓർക്കപ്പെടുന്ന പിതാവാണ് മാബൂഗിലെ മാർ പീലക്സിനോസ്. ഏ. ഡി. 451 –ൽ രൂപംകൊണ്ട കൽക്കദൂന്യാ വിശ്വാസത്തെ സഭയിൽ നിന്നു നീക്കിക്കളയുവാൻ അക്ഷീണം യത്നിച്ച ഈ പിതാവിന്റെ ജീവചരിത്രം പല ചരിത്രകാരന്മാരും എഴുതിയിട്ടുണ്ടെങ്കിലും പൂർണ്ണവും വ്യക്തവുമായ ഒരു ചരിത്രം രചിക്കപ്പെട്ടിട്ടുണ്ടോ എന്നത് സംശയമാണ്.

### ജനനം

ഇപ്പോഴത്തെ ഇറാന്റെയും ഇറാക്കിന്റെയും ഭാഗങ്ങളായിരുന്ന പുരാതന പേർഷ്യായിൽ തിഗ്രീസ് നദിയുടെ തെക്കുകിഴക്കേ തീരത്ത് 'ബേത്തുഗർമായ്' എന്ന പ്രദേശത്തുള്ള 'താഹൽ' എന്ന സ്ഥലത്ത് ഏ. ഡി. 430 –നും 440 –നും ഇടയ്ക്കാണ് അദ്ദേഹം ജനിക്കുന്നത്. ഒരു ആരാമ്യ കുടുംബത്തിൽ ക്രിസ്തീയ മാതാപിതാക്കൾക്കു ജനിച്ച ഇദ്ദേഹത്തിന് ആദായി എന്ന ഒരു സഹോദരനും, ഒരു സഹോദരിയുമുണ്ടായിരുന്നു.

### ആക്സനോയോ എന്ന നാമം

പീലക്സിനോസിന്റെ ആദ്യത്തെ പേരു ജോസഫ് എന്നായിരുന്നു. അദ്ദേഹത്തിന്റെ ബാല്യത്തിൽതന്നെ സസ്സാനിഡ് രാജാക്കന്മാർ പേർഷ്യയിൽ ക്രിസ്ത്യാനികളെ പീഡിപ്പിച്ചുകൊണ്ടിരുന്നു. പീഡയുടെ ഫലമായി സന്യാസാശ്രമങ്ങൾ നശിപ്പിക്കപ്പെടുകയും അടച്ചുപൂട്ടപ്പെടുകയും ചെയ്തു. പാർപ്പിടമില്ലാത്ത സന്യാസിമാരിൽ പലരും രഹസ്യമായി പട്ടണങ്ങൾ ചുറ്റിനടന്നു ആളുകളെ ക്രിസ്തീയവിശ്വാസത്തിൽ ഉറപ്പിക്കുന്ന ജോലി സ്വയം ഏറ്റെടുത്തു. അങ്ങനെയുണ്ടായ സന്യാസിമാരുടെ കൂട്ടം പിന്നീട് പേർഷ്യയിൽ 'അക്സനോയൂസോ' എന്ന ആശ്രമപ്രസ്ഥാനമായി രൂപംപ്രാപിച്ചു. അക്സനോയോ എന്ന സുറിയാനി പദത്തിന് 'തീർത്ഥാടകൻ', 'അതിഥി' എന്നീ അർത്ഥങ്ങൾ ഉണ്ട്. സുറിയാനിഭാഷയിൽ 'റോഹേം അക്സനോയോ' എന്നു പറഞ്ഞാൽ 'അതിഥിപ്രിയൻ' എന്നാണർത്ഥം. ഓരോ സഞ്ചാരസന്യാസിയേയും അക്സനോയോ എന്നു വിളിച്ചിരുന്നു. പീലക്സിനോസ് വളരെ ചെറുപ്പം മുതൽ തന്നെ ഒരു അക്സനോയോ ആയിരുന്നതിനാൽ പല കൃതികളിലും അദ്ദേഹം ആ പേരിൽ ആണ് അറിയപ്പെട്ടിരുന്നത്.

### വിദ്യാഭ്യാസം

തന്റെ ജന്മസ്ഥലമായ ബെത്ത്ഗർമായിൽ പീലക്സിനോസു നടത്തിയിട്ടുള്ള പ്രാഥമിക വിദ്യാഭ്യാസത്തെക്കുറിച്ച് നമുക്ക് വ്യക്തമായ അറിവില്ല. ബാല്യകാലത്തുതന്നെ സസ്സാനിഡ് രാജാക്കന്മാരിൽ നിന്നുള്ള പീഡകൾ ഭയന്ന് അദ്ദേഹത്തിന്റെ കുടുംബം തൂർ – അബ്ദീനിലേക്കു പാലായനം ചെയ്തതായി പറയപ്പെടുന്നു. അവിടെവച്ച് സന്യാസജീവിതത്തോട് പ്രത്യേക താല്പര്യം തോന്നുകയും ഒരു അക്സനോയോ ആയി മാറിക്കൊണ്ടു തൂർ – അബ്ദീനിലും മറ്റു റോമാ സാമ്രാജ്യത്തിന്റെ കിഴക്കൻ പ്രവിശ്യകളിൽ ചുറ്റിനടന്നു സഭാവിശ്വാസം പഠിപ്പിക്കുകയും ചെയ്തിരുന്നു.

എഡേസ്സായിലെ വേദശാസ്ത്രവിദ്യാലയം ഏ. ഡി. 360 –നോടടുത്തു പേർഷ്യൻ പ്രദേശത്തെ ക്രിസ്ത്യാനികൾക്കുവേണ്ടി മാർ അപ്രേമിന്റെയും മറ്റും ശ്രമഫലമായി ഉണ്ടായതാണ്. വേദശാസ്ത്രത്തിനു പുറമേ വിവിധ പൗരാണിക ഭാഷകളിലും തത്വശാസ്ത്രങ്ങളിലും പ്രത്യേക അദ്ധ്യാപനം ഇവിടെ നടത്തിയിരുന്നു. പീലക്സിനോസ് ഇവിടെ വേദശാസ്ത്ര ഉപരിപഠനം നടത്തി എന്നു എല്ലാ രേഖകളും സാക്ഷിക്കുന്നു. സഭാപിതാക്കന്മാരുടെ കൃതികളെക്കുറിച്ചും വേദശാസ്ത്രത്തെക്കുറിച്ചും ആഴമായ പാണ്ഡിത്യം നേടുവാൻ പീലക്സിനോസിന് തന്റെ പഠനത്തിലൂടെ സാധിച്ചു. കൂടാതെ വേദപുസ്തക വ്യാഖ്യാനവും



ഈ സ്കൂളിലെ പഠനത്തിലൂടെ അദ്ദേഹം സ്വായത്തമാക്കി.

പേർഷ്യയിലെ സഭ മുഴുവനും ഏ. ഡി. 431 –നു ശേഷം നെസ്തോറിയൻ ക്രിസ്തുശാസ്ത്ര സ്വാധീനത്തിലായിരുന്നു. തർസൂസിലെ ഡിയഡോറസ്, മോപ്‌സ്വസ്റ്റിയായിലെ തിയഡോറസ്സ് എന്നിവർക്കു പിന്നാലെ നിസിബിസിലെ നർസായി, വലിയ മാർ ബാബായ് തുടങ്ങിയ പലരും നെസ്തോറിയൻ വേദശാസ്ത്ര വീക്ഷണങ്ങൾക്ക് വളരെ പ്രാധാന്യം നൽകിയിരുന്നു. നർസായി എഡേസ്സായിലെ വേദശാസ്ത്ര വിദ്യാലയത്തിന്റെ തലവൻ ആയിരിക്കുന്ന സമയത്താണ് പീലക്സിനോസ് അവിടെ പഠിച്ചത്.

പീലക്സിനോസിന്റെ പഠന കാലയളവിൽ എഡേസ്സായിലെ വേദശാസ്ത്ര വിദ്യാർത്ഥികൾ ഡിയഡോറിന്റെയും തിയഡോറിന്റെയും നെസ്തോറിയസിന്റെയും കൽക്കദൂന്യാ സുന്നഹദോസിന്റെയും അനുകൂലികൾ എന്ന ഒരു ചേരിയിലും അലക്സാന്ത്രിയായിലെ മാർ കൂറിലോസിന്റെ ക്രിസ്തുശാസ്ത്ര വീക്ഷണങ്ങളുടെ സ്തുതിപാടകർ എന്ന മറ്റൊരു ചേരിയിലുമായി രണ്ടായി തിരിഞ്ഞു. ന്യൂനപക്ഷമായ അലക്സാന്ത്രിയൻ പക്ഷപാതികളുടെ കൂട്ടത്തിൽ പീലക്സിനോസും ഉൾപ്പെട്ടിരുന്നു. എഡേസ്സായിലെ അന്നത്തെ മെത്രാനായിരുന്ന ഇബാസും വിദ്യാലയത്തിന്റെ അധിപനായിരുന്ന നർസായിയും അന്ത്യോഖ്യൻ നെസ്തോറിയൻ വേദശാസ്ത്ര ചേരിയിലായിരുന്നതിനാൽ പീലക്സിനോസും കൂട്ടരും സ്കൂളിൽ നിന്നു പുറത്താക്കപ്പെട്ടു.

### അന്ത്യോഖ്യായിൽ

സ്കൂളിൽ നിന്നു പുറത്താക്കപ്പെട്ടെങ്കിലും കുറച്ചുകാലത്തേക്ക് പീലക്സിനോസ് എഡേസ്സായിൽ തന്നെ താമസിക്കുകയും അവിടുത്തെ മെത്രാനായി ഇബാസിനുശേഷം വന്ന നോണസിന്റെ സഹായിയായി നിന്നുകൊണ്ട് നെസ്തോറിയസിന്റെയും കൽക്കദോന്യരുടെയും ഇരുസ്വഭാവവാദത്തെ ശക്തിയുക്തം എതിർക്കുകയും ചെയ്തു. അതിനുശേഷം ഏകദേശം ഏ. ഡി. 479 –നും 484 –നും ഇടയ്ക്കു കൽക്കദോന്യാ സുന്നഹദോസ് അനുകൂലിയായിരുന്ന കലന്തിയോൻ പാത്രിയർക്കീസായിരിക്കുമ്പോൾ പീലക്സിനോസ് അന്ത്യോഖ്യായിൽ എത്തി. പീലക്സിനോസ് കൽക്കദോന്യാ വിരോധിയാണെന്നും അലക്സാന്ത്രിയാ ക്രിസ്തുവിജ്ഞാനിയ അനുകൂലിയാണെന്നും മനസ്സിലാക്കിയ കലന്തിയോൻ പീലക്സിനോസിനെ തന്റെ ഭദ്രാസനത്തിൽ നിന്നു പുറത്താക്കി. ഈ സമയത്ത് കുസ്തന്തീനോസ്പോലിസിലെ ചക്രവർത്തിയായിരുന്ന സ്സേനോ ക്രിസ്ത്യാനികളുടെ ഐക്യത്തിനുവേണ്ടി ക്രിസ്തുവിജ്ഞാനിയം സംബന്ധിച്ച് "ഹേനോട്ടിക്കോൺ" എന്ന പേരിൽ ഒരു പ്രഖ്യാപനം

ഔദ്യോഗികമായി നടത്തി. കലന്തിയോൻ സ്സേനോയുടെ 'ഹേനോട്ടിക്കോണെ' അംഗീകരിക്കുന്നില്ല എന്നു മനസ്സിലാക്കിയ പീലക്സിനോസ് തലസ്ഥാനത്തെത്തി ചക്രവർത്തിയെ വിവരം ധരിപ്പിച്ചു. ഇതു മനസ്സിലാക്കിയ സ്സേനോ ഏ.ഡി. 484 -ൽ കലന്തിയോനെ സ്ഥാനഭ്രഷ്ടനാക്കുകയും പകരം പീലക്സിനോസിന്റെ ഒരുത്തമ സുഹൃത്തായിരുന്ന പത്രോസ് ഫുള്ളോയെ നാടുകടത്തപ്പെട്ട സ്ഥലത്തു നിന്നു വരുത്തി അന്ത്യോഖ്യായുടെ പാത്രിയർക്കീസായി അവരോധിക്കുകയും ചെയ്തു.

### മാബൂഗിലെ മെത്രാനാകുന്നു

പത്രോസ് ഫുള്ളോ അന്ത്യോഖ്യായുടെ പാത്രിയർക്കീസായി അവരോധിക്കപ്പെട്ട ശേഷം 485 -ൽ പീലക്സിനോസിനെ സുറിയായിലെ ഹൈറാപോലീസിലുള്ള മാബൂഗിലെ മെത്രാനായി വാഴിച്ചു. പീലക്സിനോസ് എന്ന നാമം അദ്ദേഹത്തിന് മെത്രാനായപ്പോൾ ലഭിച്ചതാണെന്നു ചില പണ്ഡിതന്മാർ പറയുന്നുണ്ട്. എന്നാൽ അതിനു മുമ്പു തന്നെ അലക്സാന്ത്രിയാ ക്രിസ്തുശാസ്ത്രത്തിന്റെ പ്രചാരകനായി അദ്ദേഹം അന്ത്യോഖ്യാ പ്രവശ്യകളിലേക്കു വന്നപ്പോൾ ഈ പേർ ലഭിച്ചിരുന്നു എന്നും പറയപ്പെടുന്നുണ്ട്. പീലക്സിനോസ് എന്ന ഗ്രീക്കു പദത്തിന്റെ അർത്ഥം 'അതിഥി പ്രിയൻ', 'പരദേശിയുടെ സ്നേഹിതൻ' എന്നാണ്.

സ്സേനോയുടെ "ഹേനോട്ടിക്കോൻ" പ്രഖ്യാപനം ഒപ്പുവയ്ക്കുവാൻ മാബൂഗിലെ മെത്രാനായിരുന്ന സൈറസ് മടികാണിച്ചതിനാൽ സ്സേനോ അദ്ദേഹത്തെ പുറത്താക്കി. തുടർന്നാണ് പീലക്സിനോസ് മെത്രാനായി വാഴിക്കപ്പെട്ടത്. 485 മുതൽ 498 വരെയുള്ള അദ്ദേഹത്തിന്റെ ഭരണകാലം ശാന്തവും സമാധാനപൂർണ്ണവുമായിരുന്നു. ഈ കാലഘട്ടത്തിലാണ് അദ്ദേഹത്തിന്റെ വേദശാസ്ത്രപരവും ധർമ്മാനുഷ്ഠാനപരവുമായ മിക്ക കൃതികളും രചിക്കപ്പെട്ടത്. അദ്ദേഹത്തിന്റെ ആത്മീയപ്രബോധനങ്ങളിൽ അടങ്ങിയിരിക്കുന്ന ദർശനങ്ങൾ അദ്ദേഹം ഒരു നല്ല ഇടയനായിരുന്നു എന്നു വ്യക്തമാക്കുന്നു. ഒരു മെത്രാനായ ശേഷവും പേർഷ്യായിലെ ക്രിസ്ത്യാനികളെ സത്യവിശ്വാസത്തിലേക്കു തിരിച്ചുവരുത്തുവാൻ അദ്ദേഹം ശ്രമിച്ചു. ഏ. ഡി. 498 -ൽ അദ്ദേഹം വീണ്ടും എഡേസ്സാ രണ്ടാം പ്രാവശ്യം സന്ദർശിക്കുകയുണ്ടായി.

### പീലക്സിനോസും ഫ്ളാവിയാനോസ് രണ്ടാമനും

സ്സേനോ ചക്രവർത്തിക്കുശേഷം ഏ. ഡി. 491 -ൽ അനസ്താസ്യൂസ് ചക്രവർത്തി അധികാരം ഏറ്റു. റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ കുസ്തന്തീനോസ്പോലിസിലെ പാത്രിയർക്കീസായിരുന്ന അക്കാഷിയൂസിന്റെ പിൻഗാമിയായി ഏ. ഡി. 489 -ൽ യുഫേമിയോസും അന്ത്യോഖ്യായിലെ പത്രോസ് ഫുള്ളോയുടെ പിൻഗാമിയായി 488 -ൽ പല്ലാഡിയൂസും അധികാരത്തിൽ വന്നു. പീലക്സിനോസ് പത്രോസ് ഫുള്ളോയുമായും പല്ലാഡിയൂസുമായും നല്ല സ്നേഹത്തിലും സഹവർത്തിത്തത്തിലും മുന്നോട്ടുപോയി. എന്നാൽ 498 -ൽ പല്ലാഡിയൂസിന്റെ പിൻഗാമിയായി അന്ത്യോഖ്യയിൽ പാത്രിയർക്കീസായി അധികാരമേറ്റ ഫ്ളാവിയാനോസ് രണ്ടാമനുമായി അദ്ദേഹത്തിനു രമ്യതയിൽ പോകുവാൻ കഴിഞ്ഞില്ല. ഏ. ഡി. 499 -ൽ അനസ്താസിയൂസ് ചക്രവർത്തി വിളിച്ചുകൂട്ടിയ കുസ്തന്തീനോസ്പോലിസിലെ സുന്നഹദോസിൽ ഫ്ളാവിയാനോസും പീലക്സിനോസും സംബന്ധിച്ചു. അവിടെവച്ചു സുന്നഹദോസ് അംഗങ്ങൾ എല്ലാവരും നെസ്തോറിയൻ ഉപദേഷ്ടാക്കളായ റ്റാർസൂസിലെ ഡിയഡോറിനെയും മോപ്സ്വസ്റ്റിയായിലെ തിയോഡോറിനെയും മറ്റു പലരെയും അവരുടെ എഴുത്തുകളെയും തള്ളിക്കളയുകയും റോമിലെ ലിയോ പാപ്പായുടെ ചാക്രിക ലേഖനത്തെയും (Tome of Leo) കൽക്കദൂന്യാ സുന്നഹദോസ് (451) നിശ്ചയങ്ങളെയും നിരുപയോഗം എന്നു വിധിക്കുകയും ചെയ്യുകയുണ്ടായി. എന്നാൽ പിന്നീടു ഫ്ളാവിയാനോസ് താനൊരു കൽക്കദോന്യാ വിശ്വാസിയാണെന്നു വെളിപ്പെടുത്തിയതിനാൽ പീലക്സിനോസും അദ്ദേഹത്തിന്റെ എപ്പാർക്കിയിലുള്ള മറ്റു മെത്രാന്മാരും ഫ്ളാവിയാനോസുമായുള്ള വി. കുർബ്ബാനാ ഐക്യം അവസാനിപ്പിച്ചു. 507 -ൽ പീലക്സിനോസ് കുസ്തന്തീനോസ്പോലീസിൽ പോയി ചക്രവർത്തിയെ വിവരം ധരിപ്പിച്ചു എങ്കിലും അവിടുത്തെ പാത്രിയർക്കീസായ മക്കദോനിയോസ് അദ്ദേഹത്തിന്റെ നീക്കങ്ങളെ തടയുകയും എതിർക്കുകയും ചെയ്തു.

ഫ്ളാവിയാനോസും പീലക്സിനോസും തമ്മിലുള്ള അഭിപ്രായവ്യത്യാസങ്ങൾ തുടർന്നു. പീലക്സിനോസിന്റെ സ്വാധീനത്താൽ അനസ്താസിയൂസ് ചക്രവർത്തി തന്നെയും കൂട്ടരെയും കുറ്റക്കാരായി വിധിക്കും എന്ന ഭയം മൂലം 509 -ൽ ഫ്ളാവിയാനോസ് അന്ത്യോഖ്യയിൽ ഒരു പ്രാദേശിക സുന്നഹദോസ് വിളിച്ചുകൂട്ടി. അവിടെവച്ച് നിഖ്യാ, കുസ്തന്തീനോസ് പോലീസ്, എഫേസൂസ് എന്നീ മൂന്നു സുന്നഹദോസുകളിലെ വിശ്വാസസത്യങ്ങളെ ആവർത്തിച്ചുറപ്പിച്ചു. കൽക്കദൂന്യാ സുന്നഹദോസിനെക്കു റിച്ചു ഒന്നും പരാമർശിക്കപ്പെട്ടില്ല. ഇതിൽ ക്ഷുഭിതനായ പീലക്സിനോസ് അനസ്താസിയൂസിനെ വിവരം അറിയിച്ചതിൻപ്രകാരം അദ്ദേഹം 512 -ൽ സീദോൻ എന്ന സ്ഥലത്തു ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. ഫ്ളാവിയാനോസ് അദ്ധ്യക്ഷനായിരുന്ന സുന്നഹദോസിൽ യെരുശലേമിലെ മെത്രാപ്പോലീത്താ ആയിരുന്ന ഏലിയാ, പീലക്സിനോസ് തുടങ്ങി പലരും സംബന്ധിച്ചു. ഇവിടെയും 509 -ലെ അന്ത്യോഖ്യാ സുന്നഹദോസിൽ നടന്ന കപടത ആവർത്തിച്ചു എന്നു മനസ്സിലാക്കിയ പീലക്സിനോസും മറ്റ് പത്തുമെത്രാന്മാരും അതിനെതിരെ ശക്തമായി പ്രതിഷേധിച്ചു. പിന്നീടു പീലക്സിനോസും ഒരു കൂട്ടം സന്യാസിമാരും കൂടി അനസ്താസിയോസ് ചക്രവർത്തിയുടെ മുമ്പാകെ ഫ്ളാവിയൻ വേദവിപരീതിയാണെന്നു സമർ ത്ഥിച്ചു. തൽഫലമായി അനസ്താസിയൂസിന്റെ കല്പനപ്രകാരം ലവോദിക്യയിൽ വിളിച്ചുകൂട്ടിയ സുന്നഹദോസിൽ വച്ച് ഫ്ളാവിയാനോസിനെ സ്ഥാനഭ്രഷ്ടനാക്കുകയും അറേബ്യയിലുള്ള പെത്രാ എന്ന സ്ഥലത്തേക്കു നാടുകടത്തുകയും ചെയ്തു. ഫ്ളാവിയാനോസിനു പകരം 512 -ൽ മാർ സേവേറിയോസിനെ അന്ത്യോഖ്യായുടെ പാത്രിയർക്കീസാക്കി.



### അവസാന നാളുകൾ

ഏ. ഡി. 512 -നും 518 -നും ഇടയ്ക്കുള്ള കാലഘട്ടത്തിൽ പീലക്സിനോസും സേവേറിയോസും കൂടി റോമാ സാമ്രാജ്യത്തിലുള്ള പൗരസ്ത്യ സുറിയാനിക്കാരെ കൽക്കദൂന്യാ വിശ്വാസത്തിൽ നിന്നും അകറ്റി സത്യവിശ്വാസത്തിൽ ഉറപ്പിച്ചു. കുസ്തന്തീനോസ്പോലിസിലെ തിമോത്തിയോസ് പാത്രിയർക്കീസുമായും അലക്സാന്ത്രിയായിലെ യൂഹാനോൻ പാത്രിയർക്കീസുമായും ഐക്യം സ്ഥാപിച്ചു.

ഏ. ഡി. 518 -ൽ അനസ്താസിയൂസിന്റെ പിൻഗാമിയായി അദ്ദേഹത്തിന്റെ കാവൽക്കാരനായിരുന്ന ഇല്ലറിക്കൽ ദേശക്കാരനായ ജസ്റ്റിൻ 68-ാം വയസ്സിൽ റോമാ ചക്രവർത്തിയായി. ഇത് സഭാചരിത്രത്തിന്റെ ഗതിയെ വീണ്ടും മാറ്റിമറിച്ചു. റോമാ പാപ്പായായിരുന്ന ഹോർമിസ് ദാസിന്റെ സ്നേഹിതനായിരുന്ന ജസ്റ്റിൻ, പാപ്പായുടെ സ്വാധീനത്താൽ ഒരു കൽക്കദൂന്യാ സംരക്ഷകനായി മാറി. പാപ്പായേയും കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസിനെയും തമ്മിൽ ജസ്റ്റിൻ ചക്രവർത്തി ഐക്യപ്പെടുത്തി. പാപ്പായുടെ സ്വാധീനത്താൽ ലിയോ പാപ്പായുടെ ചാക്രിക ലേഖനവും (Tome of Leo) കൽക്കദൂന്യാ സുന്നഹദോസു നിശ്ചയങ്ങളും എല്ലാവരും തങ്ങളുടെ വിശ്വാസത്തിന്റെ മാനദണ്ഡമായി സ്വീകരിക്കണമെന്ന കല്പന അദ്ദേഹം പുറപ്പെടുവിച്ചു. അതിനെതിരെ നിന്നവരെല്ലാം പീഡനങ്ങൾക്ക് വിധേയരായി. അതിൽ പ്രധാനികളായ പീലക്സിനോസിനെയും മറ്റ് 54 മെത്രാന്മാരെയും നാടുകടത്തി.

പീലക്സിനോസിനെ ആദ്യം ഗാംഗ്രയിലേക്കാണ് നാടുകടത്തിയത്. പിന്നീട് അദ്ദേഹത്തെ ഫിലിപ്പോപോലീസിലേക്കു മാറ്റി. അവിടെ നിന്നാണ് തന്റെ അവസാനത്തെ മൂന്നു ലേഖനങ്ങൾ പീലക്സിനോസ് എഴുതുന്നത്. ഏ. ഡി. 523 -ൽ വീണ്ടും അദ്ദേഹത്തെ ഗാംഗ്രായിൽ കൊണ്ടുവന്നു പീഡനങ്ങൾക്കു വിധേയനാക്കുകയും ഒരു സത്രത്തിന്റെ പാചകപ്പുരയുടെ മുകളിലുള്ള പുകമുറിയിൽ

മറ്റു ചിലരോടൊപ്പം ഇട്ടു ശ്വാസം മുട്ടിച്ചു കൊല്ലുകയും ചെയ്തു. അങ്ങനെ അദ്ദേഹം 523 ഡിസംബർ 10-ാം തീയതി മാർ ബഹനാം സഹദായുടെ ഓർമ്മ ദിവസം രക്തസാക്ഷിയുടെ കിരീടം പ്രാപിച്ചു.

ഓർത്തഡോക്സ് സഭയുടെ ക്രിസ്തുവിജ്ഞാനിയത്തെ ശക്തമായി ഉയർത്തിക്കാട്ടുകയും വേദവിപരീതങ്ങളെ ധീരതയോടുകൂടി എതിർക്കുകയും ചെയ്ത ഈ പിതാവിന്റെ ഓർമ്മ മലങ്കരസഭയിൽ ഡിസംബർ 10-ാം തീയതി ആഘോഷിക്കുന്നു.

### പീലക്സിനോസിന്റെ കൃതികൾ

സുറിയാനി ഗദ്യസാഹിത്യത്തിൽ ലളിതവും ആയാസരഹിതവും പ്രൗഢ ഗംഭീരവുമായി വേദശാസ്ത്രസത്യങ്ങളെ വിശദീകരിക്കുവാനുള്ള കഴിവ് സുറിയാനിസഭയിൽ വളരെ കുറച്ചുപേർക്കു മാത്രമേ ഉണ്ടായിട്ടുള്ളൂ. പീലക്സിനോസ് സുറിയാനി ഭാഷയിൽ വളരെയധികം എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കൃതികൾ അദ്ദേഹത്തെ ഒരു ദൈവികവരമുള്ള ചിന്തകനും, വേദവിപരീതങ്ങളെ ശക്തിയുക്തം എതിർക്കുന്ന യോദ്ധാവും സഭയുടെ ശ്ലാഘനീയനായ വൈദ്യനും, ക്രൈസ്തവ ആദ്ധ്യാത്മികതയുടെ കാവൽഭടനും, ഒരു വലിയ തത്വജ്ഞാനിയും വേദശാസ്ത്രജ്ഞനും ഒക്കെ ആക്കി മാറ്റുന്നു. വി. വേദപുസ്തകം, പിതാക്കന്മാരുടെ എഴുത്തുകൾ, സുന്നഹദോസ് നിശ്ചയങ്ങൾ, ആരാധന തുടങ്ങി പല ഘടകങ്ങൾ ഉൾക്കൊള്ളുന്ന സഭാപാരമ്പര്യത്തിൽ അടിയുറച്ചു വളരുന്ന വിശ്വാസ സത്യങ്ങൾ ആവർത്തിച്ചു പ്രഖ്യാപിക്കുകയാണ് അദ്ദേഹത്തിന്റെ കൃതികളുടെ ലക്ഷ്യവും ഉദ്ദേശ്യവും.

വി. മത്തായി, വി. ലൂക്കോസ്, വി. യോഹന്നാൻ എന്നീ സുവിശേഷങ്ങളുടെ വ്യാഖ്യാനം അദ്ദേഹം എഴുതിയതിന്റെ ഭാഗങ്ങൾ മാത്രം ആധുനിക ഭാഷകളിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. കൂടാതെ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം സംബന്ധിച്ച് അദ്ദേഹം സ്സേനോ ചക്രവർത്തിക്കയച്ച കത്ത്, തന്റെ സമകാലീന വേദവിപരീതങ്ങൾക്ക് എതിരെയുള്ള അദ്ദേഹത്തിന്റെ വാദങ്ങൾ നിരത്തിയ പ്രബന്ധം; വി. ത്രിത്വത്തിലുള്ള വിശ്വാസ പ്രഖ്യാപനം; ഇരുസ്വഭാവവാദികൾക്കെതിരെയുള്ള ഏഴ് അദ്ധ്യായങ്ങൾ; യേശുക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ വേർപിരിച്ചു പഠിപ്പിക്കുന്നവർക്കെതിരെയുള്ള പത്ത് അദ്ധ്യായങ്ങൾ; നെസ്തോറിയസിനെതിരെയുള്ള ഇരുപത് അദ്ധ്യായങ്ങൾ; ഇരുസ്വഭാവവാദിയായ ഹാബീബിനെതിരെ എഴുതിയ പത്ത് അദ്ധ്യായങ്ങൾ; കൽക്കദൂന്യാ സുന്നഹദോസിനെതിരെ പ്രത്യേകമായി എഴുതിയ പ്രബന്ധം, ത്രിത്വം, മനുഷ്യാവതാരം എന്നിവ സംബന്ധിച്ചു തന്റെ വിശ്വാസപ്രമാണങ്ങളടങ്ങിയ പ്രബന്ധം, സന്യാസിമാർക്ക് ചാക്രികമായും വ്യക്തിപരമായും എഴുതിയ ലേഖനങ്ങൾ, തുടങ്ങി പല കൃതികളും പീലക്സിനോസിന്റെ കൃതികളായി ഇന്ന് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. സന്യാസജീവിതം, ആദ്ധ്യാത്മിക ജീവിതം, ശിഷ്യത്വം തുടങ്ങി പല വിഷയങ്ങളിലും അദ്ദേഹം രചിച്ച കൃതികളും പ്രസിദ്ധീകരിച്ചിട്ടുള്ളവയാണ്.

മാർ പീലക്സിനോസിന്റെ സുറിയാനി വേദപുസ്തക തർജ്ജമ, അദ്ദേഹം എഴുതിയ അനവധി എഴുത്തുകൾ, ത്രിത്വം, മനുഷ്യാവതാരം തുടങ്ങിയ വിഷയങ്ങൾ സംബന്ധിച്ച അനേകം പ്രബന്ധങ്ങൾ തുടങ്ങിയവ ഇനിയും പ്രസിദ്ധീകരിക്കേണ്ടതായിട്ടുണ്ട്. അവയും അദ്ദേഹത്തിന്റെ പേരിൽ മറ്റുള്ളവർ എഴുതിയ ധാരാളം കൃതികളും കൈയെഴുത്തു പ്രതികളായി തന്നെ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. Andrew De Halleux, J. B. Watt, A. Washalde, E. A. W. Budge തുടങ്ങി പല പണ്ഡിതന്മാരും പീലക്സിനോസിന്റെ കൃതികളെ ആധുനികഭാഷകളിലേക്കു വിവർത്തനം ചെയ്തവരാണ്. J. Kebon, R. C. Cheshnut, M. A. Mathai (മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ) തുടങ്ങിയവർ പീലക്സിനോസിന്റെ ക്രിസ്തുവിജ്ഞാനീയം പഠനവിഷയമാക്കിയിട്ടുണ്ട്.

പീലക്സിനോസിന്റെ കൃതികളിലെ പ്രധാന പ്രതിപാദ്യവിഷയങ്ങൾ ത്രിത്വം, മനുഷ്യാവതാരം എന്നിവയാണ്. അദ്ദേഹത്തിന്റെ കൃതികൾ തന്റെ സമകാലീനരെയും പിൽക്കാലത്ത് സുറിയാനി സഭയിൽ ഉണ്ടായിട്ടുള്ള പിതാക്കന്മാരെയും വളരെ സ്വാധീനിച്ചിട്ടുണ്ട്. സാധാരണ നമസ്കാരപുസ്തകങ്ങളിലെ രഹസ്യ പ്രാർത്ഥനകളുടെ കൂട്ടത്തിൽ "പീലക്സിനോസ് ബാവായുടെ പ്രാർത്ഥനകൾ" എന്ന തലക്കെട്ടിൽ ഇദ്ദേഹത്തിന്റെ പ്രാർത്ഥനകൾ ചേർത്തിട്ടുണ്ട്. സുറിയാനി സഭയിലെ ആരാധനയ്ക്കും വേദശാസ്ത്ര സംപുഷ്ടിക്കും ആദ്ധ്യാത്മികതയ്ക്കും അദ്ദേഹം ഒരു അമൂല്യമായ സംഭാവന നൽകിയിട്ടുണ്ട്.

### പീലക്സിനോസിന്റെ ക്രിസ്തുശാസ്ത്രം

പീലക്സിനോസിന്റെ ക്രിസ്തുശാസ്ത്രം ത്രിത്വത്തെക്കുറിച്ചുള്ള പഠിപ്പിക്കലുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ദൈവപുത്രന്റെ മനുഷ്യനായിതീരൽ (the son of God becoming man) എന്ന അടിസ്ഥാന വാക്യത്തിലൂന്നിയാണ് പീലക്സിനോസ് ക്രിസ്തുശാസ്ത്രം വികസിപ്പിച്ചിരിക്കുന്നത്. എല്ലാ വേദശാസ്ത്ര വിശദീകരണങ്ങളുടെയും കേന്ദ്രബിന്ദു മനുഷ്യാവതാരമാണ്. മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിൽ ദൈവത്വവും മനുഷ്യത്വവും പരിപൂർണ്ണ ഐക്യത്തിലായി ഏക ഐക്യ സ്വഭാവമാകുന്നു. വചനമാം ദൈവം മാതാവിന്റെ ഉദരത്തിൽ മനുഷ്യത്വവുമായി ഐക്യപ്പെടുകയും ഒരു മനുഷ്യൻ എന്ന നിലയിൽ പാപമൊഴികെ സർവ്വത്തിലും മനുഷ്യതുല്യനായി ജനിക്കുകയും ചെയ്യുന്നു. മനുഷ്യനായി ജനിച്ചു, കഷ്ടപ്പെട്ടു, മരിച്ചു, അടക്കപ്പെട്ടു, ഉയിർത്തെഴുന്നേറ്റു, സ്വർഗാരോഹണം ചെയ്തു എന്ന നിഖ്യാ വിശ്വാസപ്രമാണ ഭാഗം പീലക്സിനോസ് തന്റെ പഠിപ്പിക്കലിനു അടിസ്ഥാനമായി ചൂണ്ടിക്കാട്ടുന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽ: "നിഖ്യാ വിശ്വാസപ്രമാണം പ്രഖ്യാപിക്കുന്നു:

'ദൈവപുത്രൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി, കന്യകയിൽ നിന്നു ജാതനായി, കഷ്ടതയനുഭവിച്ചു, മരിച്ചു, അടക്കപ്പെട്ടു, ഉയിർത്തെഴുന്നേറ്റു. ...... ഇതെല്ലാം ദൈവപുത്രനെക്കുറിച്ചാണ് പറയുന്നത്. വിശ്വാസപ്രമാണം ചില അനുഭവങ്ങൾ ദൈവപുത്രന്റേതായിട്ടും മറ്റു ചിലതു മനുഷ്യന്റേതായിട്ടും വേർതിരിച്ചു പറയുന്നില്ല. വിശ്വാസപ്രമാണം പറയുന്നത് മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ ഒരേ സമയം തന്നെ വചനവും ജഡവുമാണ് - ദൈവവും മനുഷ്യനുമാണ് - മറഞ്ഞിരിക്കുന്നതും വെളിപ്പെട്ടതുമാണ് എന്നാണ്."

മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ പരിപൂർണ്ണ ദൈവവും പരിപൂർണ്ണ മനുഷ്യനുമാണ്. എന്നാൽ താൻ ഒരു കർത്താവും ഒരു വ്യക്തിയുമാകയാൽ ദൈവത്വം എന്നും മനുഷ്യത്വമെന്നും പറയുന്ന രണ്ടു കേന്ദ്രങ്ങൾ ഇല്ല. മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ മനുഷ്യസ്വഭാവവും ദൈവസ്വഭാവവും ഒന്നായിച്ചേർന്ന ഒരു സ്വഭാവമാണുള്ളത്. എന്നാൽ ഈ ഒന്നായിച്ചേരൽ മൂലം തന്റെ ദൈവസ്വഭാവം മനുഷ്യസ്വഭാവത്തെയോ മനുഷ്യസ്വഭാവം ദൈവസ്വഭാവത്തെയോ ലഘൂകരിക്കുകയോ, നിഷ്പ്രഭമാക്കുകയോ നിർവീര്യമാക്കുകയോ ചെയ്യുന്നില്ല. ഇതു മനുഷ്യബുദ്ധിക്കു അപരിമേയമായ ദൈവികരഹസ്യവും അത്ഭുതവുമാണ്.

### പീലക്സിനോസിന്റെ ആദ്ധ്യാത്മിക ചിന്തകൾ

പീലക്സിനോസിന്റെ പതിമൂന്ന് ആത്മീയ പ്രഘോഷണങ്ങൾ E. A.W. Budge ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്. വിശ്വാസം, സമാധാനം, ദൈവഭയം, സ്വയം വെറുമയാക്കൽ, ഉപവാസം, പരിശുദ്ധാത്മവാസം തുടങ്ങിയ വിവിധ വിഷയങ്ങളിലൂടെ ആത്മീയ ജീവിതത്തിന്റെ വിവിധ വശങ്ങൾ പീലക്സിനോസ് എടുത്തുകാട്ടുന്നു. തന്റെ ആദ്ധ്യാത്മിക ചിന്തകളുടെ അടിസ്ഥാനം യേശുക്രിസ്തുവിന്റെ ജീവിതവും ക്രിസ്ത്യാനിയുടെ ജീവിതവും തമ്മിലുള്ള താരതമ്യ പഠനമാണ്. മനുഷ്യാവതാരത്തിനുമുമ്പ് സ്വഭാവത്താൽ ആത്മാവായി വചനം സ്ഥിതിചെയ്തു. മനുഷ്യാവതാരത്തിനുശേഷം, അത്ഭുതത്താൽ വചനം ശരീരത്തിൽ സ്ഥിതി ചെയ്തു. മനുഷ്യൻ തന്റെ മാമോദീസായുടെ മുമ്പ് സ്വഭാവത്താൽ ശരീരത്തിന്റെ അവസ്ഥയിൽ സ്ഥിതി ചെയ്യുന്നു. എന്നാൽ മാമോദീസായ്ക്കുശേഷം താൻ ആത്മാവിന്റെ അവസ്ഥയിലാകുന്നു. ഈ ചിന്ത ക്രിസ്തീയ ജീവിതത്തിൽ മാമോദീസായ്ക്കു വലിയ സ്ഥാനം ഉണ്ടെന്നു സ്ഥാപിക്കുന്നു.

മാമോദീസാ സ്വീകരിച്ച ക്രിസ്ത്യാനിയുടെ രണ്ടു തരം ജീവിതത്തെക്കുറിച്ച് പീലക്സിനോസ് പരാമർശിക്കുന്നു. നീതീകരണത്തിന്റെയും (rightiousness) പരിപൂർണ്ണതയുടെയും (Perfection). നീതികരണ ജീവിതം കർത്താവിന്റെ മാമോദീസായ്ക്കു മുമ്പുള്ള ജീവിതവുമായി താരതമ്യം ചെയ്യുന്നു. അതായത് നീതി നിവർത്തിക്കുന്നത് ഉചിതമെന്ന രീതിയിൽ ന്യായപ്രമാണം പാലിക്കുന്ന ജീവിതരീതി. നീതിയുടെ ജീവിതം ഉദരത്തിലുള്ള ഭ്രൂണത്തിന്റെ വളർച്ചയുമായി താരതമ്യം ചെയ്യുന്നു. പരിപൂർണ്ണതുടെ ജീവിതം യേശുക്രിസ്തുവിന്റെ മാമോദീസായ്ക്ക് ശേഷമുള്ള ജീവിതവുമായി ബന്ധപ്പെട്ടതും ദൈവീകരണ പ്രക്രിയയുടെ അവസാനഘട്ടവുമാണ്. പരിശുദ്ധാത്മ പ്രവർത്തനത്താലും പുണ്യേതര പ്രവർത്തനങ്ങളാലും ക്രിസ്ത്യാനി പരിപൂർണ്ണതയിലേക്ക് വളരുന്നു.

### പ്രാർത്ഥന, ഉപവാസം എന്നിവയെക്കുറിച്ച്

പീലക്സിനോസിന്റെ ചിന്തയിൽ പ്രാർത്ഥിക്കുന്ന ആൾ തന്റെ ഹൃദയത്തെ

അധരംകൊണ്ടും, മനസ്സിനെ ചുണ്ടുകൊണ്ടും ബന്ധിക്കണം. ഏകാഗ്രതയില്ലാതെ പ്രാർത്ഥിച്ചാൽ പ്രയോജനം ഉണ്ടാകുകയില്ല. ഹൃദയവും മനസ്സും മറ്റു പലതിലേക്കും വ്യാപരിക്കുകയും തലവണക്കിയും കൈയുയർത്തിയും നിന്നു അധരം കൊണ്ടു പ്രാർത്ഥിച്ചാൽ അർത്ഥമുണ്ടാകുകയില്ല.

പ്രാർത്ഥിക്കുന്ന ആളിനു അനുതാപം ഉണ്ടാകണം. ആരോടെങ്കിലും പിണക്കമോ ഈർഷ്യയോ ഉണ്ടെങ്കിൽ അതു ഹൃദയത്തിൽ നിന്നു മായിച്ചുകളയണം. നിശബ്ദതയിലും ബോധത്തോടുകൂടിയും പ്രാർത്ഥിക്കണം. അനാവശ്യ സംസാരങ്ങളോ അശുദ്ധചിന്തകളെ വളർത്തുന്ന ആകർഷണങ്ങളോ പ്രാർത്ഥനാ മനുഷ്യനു ഉണ്ടാകുവാൻ പാടില്ല. ശരീരാത്മ ദേഹികളെ ദൈവത്തോടു ചേർത്തുകൊണ്ട് പരിശുദ്ധാത്മ നിറവിൽ സർവ്വസൃഷ്ടികളെയും ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ട് ഏകാഗ്രതയോടെ പ്രാർത്ഥിക്കുവാൻ ക്രിസ്ത്യാനിക്കു കഴിയണം.

നിരന്തരമായ പ്രാർത്ഥന മനുഷ്യാത്മാവിനു ശക്തി ലഭിക്കുവാൻ കാരണമാകുന്നു. ദൈവിക ദർശനത്തിൽ നിന്നു ലഭിക്കുന്ന ശക്തിയാൽ മനുഷ്യമനസ്സു പൊതിയപ്പെടണം. തുടർച്ചയായ വേദവായന മനസ്സിനു ഏകാഗ്രത ലഭിക്കുവാൻ സാദ്ധ്യമാക്കുന്നു. വേദവായന പ്രാർത്ഥനയ്ക്കുള്ള പശ്ചാത്തലവും, ഉപവാസം പ്രാർത്ഥനയുടെ വിശുദ്ധിയും മനുഷ്യന് നൽകുന്നു. മനുഷ്യനു ദൈവം തന്റെ ആത്മാവിനാൽ എല്ലാം വെളിപ്പെടുത്തിയിരിക്കുന്നു. പരിശുദ്ധ മാമോദീസായിലൂടെ, ദൈവം നമുക്ക് നൽകിയത് അറിവിനായി, ദൈവാത്മാവിനെ നാം പ്രാപിച്ചതുകൊണ്ട് നമ്മിലുള്ള ദൈവാത്മാവ് പ്രാർത്ഥനയിലൂടെ നിരന്തരമായി ദൈവവുമായി സംവദിക്കുന്നു. അങ്ങനെ നാം ആത്മീകരും സകലവും വിവേചിച്ചറിയുന്നവരും ആകുന്നു (1 കൊരി. 2:15).

പീലക്സിനോസിന്റെ ചിന്തയിൽ ഉപവാസം മനുഷ്യാത്മാവിന്റെ മനോഹാരിത വർദ്ധിപ്പിക്കുന്നതാണ്. ഉപവാസത്തിന് സൗഖ്യദായക ശക്തി ഉണ്ടെന്നതും പീലക്സിനോസ് സമർത്ഥിക്കുന്നുണ്ട്. ശരിയായ ഉപവാസം ആത്മാവിനും മനസ്സിനും ആശ്വാസം നൽകുന്ന മരുന്നും നിത്യജീവനിലേക്കുള്ള വഴികാട്ടിയുമാണ്. ആന്തരീക വിശുദ്ധി, പുതുക്കം, പ്രകാശീകരണം, ചിന്തകളുടെ വ്യക്തത, നല്ല ഹൃദയവിചാരങ്ങൾ തുടങ്ങിയവ ഉപവാസത്തിലൂടെ നേടിയെടുക്കാവുന്ന സുകൃതങ്ങളാണ്. ഉപവാസവും നോമ്പും സാത്താനെതിരേ പോരാടാൻ പറ്റിയ രണ്ടു വലിയ ആത്മീയ ആയുധങ്ങളാണെന്നും പീലക്സിനോസ് വിവരിക്കുന്നുണ്ട്.

◆

# 'നീതിനിഷേധിക്കുന്നവർക്ക് എതിരായ വികാരം തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കും'

## മലങ്കര ഓർത്തഡോക്സ് സഭ

കോട്ടയം: നീതിനിഷേധിക്കുന്നവർക്കെതിരെയുള്ള വികാരം തിരഞ്ഞെടുപ്പിൽ പ്രതിഫലിച്ചേക്കാമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.

മലങ്കരസഭ രാഷ്ട്രീയ നിലപാട് എടുക്കാറില്ല. തിരഞ്ഞെടുപ്പിൽ സമ്മർദ്ദശക്തിയായി നിന്നുകൊണ്ട് രാഷ്ട്രീയ ലാഭം നേടാൻ മലങ്കരസഭ നിന്നിട്ടില്ല. ഒരു രാഷ്ട്രീയ പാർട്ടിക്കും അനുകൂലമായോ പ്രതികൂലമായോ ഒരു നിലപാടും എടുത്തിട്ടില്ല. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ കാലാകാലങ്ങളായി ബുദ്ധിമുട്ടിക്കുന്നവരെ, സഭയെ രാഷ്ട്രീയ ലാഭങ്ങൾക്കായി ദുരുപയോ?ഗം ചെയ്യുന്നവരെ, നീതിനിഷേധിക്കുന്നവരെ തിരിച്ചറിഞ്ഞ് പ്രവർത്തിക്കാൻ എന്നും മലങ്കരസഭാ മക്കൾ ശ്രദ്ധിച്ചിട്ടുണ്ട്. എല്ലാ തിരഞ്ഞെടുപ്പിലും അപ്രകാരം തന്നെ പ്രവർത്തിക്കുമെന്നും അദ്ദേഹം പറഞ്ഞു

മുഖ്യമന്ത്രിയുടെ പുത്തൻകുരിശ് പ്രസ്താവനയോട് സഭാ മക്കൾക്ക് എതിർപ്പുണ്ട്. ചർച്ച് ബിൽ എന്നത് സാങ്കൽപ്പിക നിർദ്ദേശം മാത്രമാണെന്നും ചർച്ച് ബിൽ വരില്ലെന്നാണ് കരുതുന്നതെന്നും ബിജു ഉമ്മൻ പറഞ്ഞു.

വിശ്വാസികളുടെ വികാരം തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കും. ചർച്ച് ബില്ലിൽ ശുഭ പ്രതീക്ഷയാണ്. സുപ്രീംകോടതി വിധി രാജ്യത്തിന്റെ നിയമമെന്നാണ് ഭരണഘടന അനുശാസിക്കുന്നത്. ചർച്ച് ബിൽ എന്നത് സാങ്കൽപ്പിക നിർദ്ദേശം മാത്രമാണ്. ചർച്ച് ബിൽ വരില്ലെന്നാണ് കരുതുന്നതെന്നും മറിച്ചുണ്ടായാൽ നിയമപരമായും രാഷ്ട്രീയപരമായും നേരിടുമെന്നും ബിജു ഉമ്മൻ കൂട്ടിച്ചേർത്തു.

റബർ വിഷയത്തിൽ രാഷ്ട്രീയ പാർട്ടികൾ ഒരുമിച്ച് നിൽക്കണം. നേരത്തെ കക്ഷിരാഷ്ട്രീയ ഭേദമില്ലാതെ നിൽക്കുമായിരുന്നു. ഇനിയും കക്ഷി രാഷ്ട്രീയത്തിനപ്പുറത്ത് കർഷകരെ സംരക്ഷിക്കാൻ പാർട്ടികൾ തയ്യാറാകണമെന്നും അഡ്വ. ബിജു ഉമ്മൻ പറഞ്ഞു.



**2024-ലെ ജെ. സി. ഡാനിയേൽ ഫൗണ്ടേഷൻ മികച്ച ക്യാമറാമാനുള്ള അവാർഡ് ലഭിച്ച ജോബി മാത്യുവിന് ഇടവകപള്ളിയായ തൊടുപുഴ സെന്റ് മേരിസ് സുറിയാനി പള്ളിയുടെ സ്നേഹാദരം. ഡോ. തോമസ് മാർ അത്താനിയോസ് ജോബി മാത്യുവിന് മെമന്റോ നൽകി ആദരിച്ചു.**



**സീറോ മലബാർ കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പ് മാർ റാഫേൽ തട്ടിലും മലങ്കരസഭയുടെ ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ സേവേറിയോസും കൂടിക്കാഴ്ച നടത്തി.**

വചനതീർത്ഥം

# ഓശാന ഞായർ

## (വി. യോഹന്നാൻ 12: 12–19)

## ഫാ. ജെറിൻ ജോൺ അടൂർ



യേശു ക്രിസ്തു തന്റെ പീഡാസഹനങ്ങൾക്കും മരണത്തിനും തയ്യാറായി യറുശലേമിലേക്ക് പ്രവേശിക്കുന്ന സന്ദർഭത്തെയാണ് ലോകമെമ്പാടുമുള്ള ക്രൈസ്തവ വിശ്വാസികൾ ഓശാന ഞായറായി ആഘോഷിക്കുന്നത്. സഖറിയാ പ്രവാചകന്റെ പ്രവചനങ്ങളിൽ പ്രതിപാദിക്കുന്നതു പോലെ 'കഴുതയുടെയും കഴുതക്കുട്ടിയുടെ പുറത്ത്' യേശു ക്രിസ്തു സമാധാന രാജാവായി ജറുസലേമിലേക്ക് എഴുന്നള്ളുകയാണ്. അവിടത്തെ കണ്ട് യറുശലേം നിവാസികൾ ആർത്തു വിളിക്കുന്നു.

ഓശാന ഞായർ സമാധാനവും രക്ഷയുമാണ്. അന്നത്തെ റോമൻ ഗവർണറായിരുന്ന പീലാത്തോസ് തന്റെ ശക്തിയും മഹത്വവും പ്രദർശിപ്പിച്ചു കൊണ്ട് ആയുധധാരികളായി അനുചരന്മാരാൽ പരിസേവിതനായി പ്രൗഢിയോടും സമ്പന്നതയോടും കൂടെയാണ് എഴുന്നള്ളിയിരുന്നത്. എന്നാൽ യേശുവാകട്ടെ, എളിമയോടെ ഒരു കഴുതയുടെ പുറത്തു കയറി സമാധനത്തിന്റെ രാജാവായി വരുന്നു. അക്കാലത്ത് സമാധാനകാലത്ത് രാജാക്കൻമാർ കഴുതയുടെ പുറത്തേറിയായിരുന്നു എഴുന്നള്ളിയിരുന്നത്.

മത്തായി സുവിശേഷകൻ പറയുന്നത് പോലെ സഖറിയാ പ്രവാചകന്റെ പ്രവചനം നിറവേറുന്നതിനു വേണ്ടിയാണ് യേശു കഴുതയുടെ പുറത്ത് എഴുന്നള്ളിയത്. 'സിയോൻ പുത്രീ, ആനന്ദിക്കുക. നിന്റെ രാജാവ് ഇതാ എഴുന്നള്ളുന്നു, കഴുതയുടെയും കഴുതക്കുട്ടിയുടെയും പുറത്ത് വിനയാന്വിതനായി എഴുന്നള്ളുന്നു' (സഖ 9: 9).

യരുശലേമിലേക്ക് രാജകീയമായി പ്രവേശിക്കുക വഴി താൻ മിശിഹ ആണെന്ന് യേശു പ്രഖ്യാപിക്കുകയാണ് യേശു ചെയ്യുന്നത്. ഇക്കാര്യം യഹൂദ ജനം അംഗീകരിക്കുകയും ചെയ്യുന്നു. എന്നാൽ യേശുവിന്റെ സന്ദേശം ജനക്കൂട്ടം തെറ്റിദ്ധരിച്ചു. ജനം കരുതിയത് യേശു ഭൗതിക രാജാവായി തങ്ങളെ റോമാക്കാരുടെ ആധിപത്യത്തിൽ നിന്ന് മോചിപ്പിക്കും എന്നാണ്. തങ്ങൾ പ്രതീക്ഷിച്ചതല്ല യേശുവിന്റെ രാജത്വം എന്ന് മനസ്സിലാക്കിയപ്പോൾ അവർ യേശുവിന് എതിരെ തിരിഞ്ഞു.

ഒലിവു ശാഖകൾ അനശ്വരതയുടെ പ്രതീകമാണ്. മരണത്തിന്റെ മേൽ ആത്മീയ വിജയം നേടുന്നതിന്റെ പ്രതീകമാണ് ഒലിവ് ശാഖകൾ....

### തന്റെ രാജത്വത്തിന്റെ ശൈലിയെ സൂചിപ്പിക്കുന്ന യേറുശലേം യാത്ര

യേറുശലേമിലേയ്ക്കുള്ള രാജകീയ പ്രവേശനത്തിൽ യേശുവിനെ ആർപ്പുവിളികളോടുകൂടി എതിരേറ്റവരിൽ ഭൂരിഭാഗവും പെസഹാ തിരുനാളിനായി ദേവാലയത്തിൽ വന്നവരായിരുന്നു. കൂടാതെ യേശുവിനെ അനുഗമിച്ചിരുന്ന ജനാവലിയും സ്ഥലവാസികളും ഇതിൽ പങ്കെടുക്കുന്നു. സാഘോഷമായ ജറുസലേം നഗരപ്രവേശനത്തെ വിവരിച്ചുകൊണ്ട് യേശുവിലൂടെ സംജാതമായ ദൈവരാജ്യത്തിന് സുവിശേഷകൻ സാക്ഷ്യം നൽകുകയാണ്. അതിൻറെ വ്യക്തമായ സൂചനയാണ് രാജാവായ യേശുവിൻറെ കുഴുതകുട്ടിയുടെ പുറത്ത് കയറിയുള്ള യാത്ര.

യേശുവിന്റെ കാലത്തെ റോമൻ സാമ്രാജ്യത്തിലെ അധികാരികൾ മേന്മയേറിയ കുതിരപ്പുറത്തും രഥങ്ങളിലും സഞ്ചരിക്കുമ്പോൾ യേശുവിനും അഞ്ഞൂറു വർഷങ്ങൾക്ക് മുൻപ് 'സീയോൻ പുത്രി അതിയായി ആനന്ദിക്കുക, ജറുസലേം പുത്രി അതിയായി ആർപ്പുവിളിക്കുക ഇതാ നിന്റെ രാജാവ് നിന്റെ അടുക്കലേയ്ക്ക് വരുന്നു. അവൻ പ്രതാപവാനും ജയശാലിയുമാണ്. അവൻ വിനയാന്വിതനായി, കഴുതപ്പുറത്ത്, കഴുതകുട്ടിയുടെ പുറത്ത് കയറി വരുന്നുവെന്ന്' സഖറിയാ പ്രവാചകൻ വരാനിരിക്കുന്ന രാജാവിനെക്കുറിച്ച് പറഞ്ഞതുപോലെ (സഖറിയ 9:9) യേശു കഴുതകുട്ടിയുടെ പുറത്ത് കയറി വരികയാണ്.

താൻ രാജാവാണന്നും എന്നാൽ അധികാരം കൈയ്യാളുന്ന റോമാക്കാരെപ്പോലെയോ, അധികാരത്തെ അക്രമത്തിലൂടെ തോൽപ്പിക്കാൻ ശ്രമിക്കുന്ന ഗലീലിയൻ വിപ്ലവകാരികളെ (zealots) പോലെയോ അല്ല, തൻറെ ശൈലിയും രാജത്വവുമെന്ന് കഴുത കുട്ടിയുടെ പുറത്തുള്ള യാത്രയിലൂടെ യേശു വ്യക്തമാക്കുകയാണ്. തൻറെ യാത്രയ്ക്കായി ഗ്രാമത്തിൽ നിന്നഴിച്ചെടുക്കുന്ന കഴുതക്കുട്ടിയെ കർത്താവിൻറെ ആവശ്യം കഴിഞ്ഞാൽ ഉടനെ തിരിച്ചയയ്ക്കുന്നതാണെന്ന് ശിഷ്യന്മാരിലൂടെ മുൻകൂട്ടി പറഞ്ഞ് കൊണ്ട് തൻറെ രാജത്വത്തിലെ മര്യാദയും, മാന്യതയും കാണിക്കുന്നു. തൻറെ അധികാരം മറ്റുള്ളവരുടെ സമ്പത്ത് കൈക്കലാക്കുന്നതിലല്ലെന്നും യേശു വെളിപ്പെടുത്തുന്നു.



### ഇന്ന് കുരുത്തോലകൾ ഏന്തിയവർ നാളെ കല്ലുകൾ എറിയുന്ന അപൂർവ കാഴ്ച

കുരുത്തോലകൾ കൈകളിലേന്തി അവർ ആർപ്പുവിളിച്ചു.... രാജാധിരാജന് ഓശാന.... കർത്താവിന്റെ നാമത്തിൽ വന്നവൻ അനുഗ്രഹീതൻ. റോമൻ ആധിപത്യത്തിന്റെ അരക്ഷിതാവസ്ഥയിൽ കഴിഞ്ഞിരുന്ന യഹൂദജനം യേശുവിനെ കണ്ടത് ഒരു നേതാവായിട്ടാണ്. അതുകൊണ്ട് തന്നെ അവരുടെ സ്വരവും, കരവും ആരവങ്ങളായി. വസ്ത്രം വിരിച്ചപ്പോഴും, മരച്ചില്ലകൾ വീശിയപ്പോഴും അവർ പ്രതീക്ഷിച്ചിരുത് ഒരു നേതാവിനെയാണ്. എന്നാൽ യേശു നോക്കിയത് ഓശാനഗീതികളിലേക്ക് അല്ല, മറിച്ച് ഓശാനയുടെ അർത്ഥധ്വനികളിലേക്കാണ്. 'നാഥാ ഞങ്ങളെ രക്ഷിക്കണേ' എന്ന അവരുടെ ഹൃദയത്തിന്റെ നൊമ്പരങ്ങളിലേക്ക്.... മനുജന്റെ നിലവിളിയിൽ യേശു മൗനിയാകില്ല എത് സ്പഷ്ടം. ജീവിതത്തിൽ കുറെ ഓശാനകൾ ആഗ്രഹിക്കുവരാണ് നമ്മൾ.

'കഴുത' എന്ന് വിളിച്ചാൽ പിന്നെ പരിഭവമായി, പരാതിയായി, ശത്രുതയായി. പക്ഷേ, പാലസ്തീനായിലെ പാരമ്പര്യമനുസരിച്ച് കഴുത ഒരു ബഹുമാന്യ മൃഗമായിരുന്നു. രാജാക്കന്മാർ യുദ്ധത്തിന് പോകുക കുതിരപ്പുറത്തും, സമാധാന ദൗത്യത്തിനായി പോകുക കഴുതപ്പുറത്തുമാണ്. ജീവിതത്തിൽ ചിലപ്പോഴെങ്കിലും 'കഴുത'യോളം നീ താഴ്ത്തപ്പെട്ടിട്ടുണ്ടെങ്കിൽ അതിന് അർത്ഥം നീ ക്രിസ്തുവിനെ സംവഹിക്കാൻ പാകമായി എതാണ്. കാരണം 'എനിക്ക് അതിനെക്കൊണ്ട് ആവശ്യമുണ്ട് എന്നുള്ള' ക്രിസ്തുവിന്റെ മന്ത്രണം ഇന്ന് നിന്നെ നോക്കിയല്ല, എളിമപ്പെടുന്നവരെ നോക്കിയാണ്. സഹനങ്ങൾ കുരിശുകളാക്കാതെ, അതിനെ എന്റെയും നിന്റെയും മനോഭാവങ്ങളെ എളിമപ്പെടുത്താനുള്ള മാർഗമാക്കുക.

◆



# HOSANNAH

## (PALM SUNDAY, JOHN12:12-19)

## Fr. Sajoie Samuel

A large gathering had got together in Jerusalem to celebrate the Passover festival, an event that their ancestors had celebrated almost 1,500 years back. On His way to Jerusalem, Jesus would have seen a large number of lambs being brought for slaughter. In some days time, He would be the greatest Lamb of all times, to lay down His life for His people. And with that no more animal sacrifices would be required. "Do this in remembrance of Me"

I reckon, fast food culture was popular from those times itself. The people wanted immediate cure to their problems. Whether it be political, or military, or economical. And when nothing worked out in their favor, they want Jesus to be crucified. They welcome Jesus as a King, but don't have the patience to serve the King as dutiful subjects. When untold wishes go un heeded it results in desperation which has always resulted in turmoil and unrest. The things waiting to be unfolded, was no different.

### I. JESUS IS TO BE PRAISED AS HE IS THE ANOINTED SON OF GOD WHO GRANTS US GRACE

The people who follow Jesus are right in singing Hossanah to the Only Begotten Son of God but they erred in their purpose and reason. They thought Jesus would usurp the empire and establish His own power and earthly kingdom. They were wanting an earthly redeemer and did not envision a spiritual messiah. When they saw Jesus riding a donkey, they would have remembered Zechariah 9:9 "Do not be afraid Daughter of Zion, see your King is coming, riding on a donkey".

And what we see during this triumphant entry of Jesus is a complete reversal of what precedes it. Before this, whenever Jesus did a miracle, He would instruct the beneficiary to maintain a low profile. He never intended others to give Him a standing ovation, neither did He blow His trumpet. But in this episode wherein He enters Jerusalem, He not only accepts the praises of the people, but He also justifies the reason of the praise to His critics. The Pharisees ask Him to order the people around to be silent. He tells the Pharisees that if humans would be quiet, the stones would sing praises for the Son of Man.

Understanding Jesus is most detrimental to our spiritual life as Jesus says : "I am the way, the truth and the life" in John 14:16. Through Him only we gain eternal life. When in life even for a brief moment we get disillusioned then we unfortunately join the ranks of the Jews who were shouting Hossanah to the Lord with palm leaves in their hand. Let our praises be directed to Jesus only because He is our Savior and Redeemer.

### II. DILIGENTLY, RELIGIOUSLY READ THE WORD OF GOD TO GAIN SPIRITUAL INSIGHT

Probably the disciples were thinking on the same plane as the Jews. Though they had been with their Master for more than three years, they were unable to comprehend the true intent of His ministry. When they see Jesus being taken to be crucified, they desert Him, save John, as their hopes of being saved are being dashed. Let us read vs 16 : "His disciples did not understand these things at first, but when Jesus was glorified, then they remembered that these things had been written about him and had been done to him". Often we read the Bible and certain texts seem confusing to us. When we ponder about it at length we our able to join the dots and get the actual meaning.




Several times parents debate the efficacy of bringing children to church. Will they be able to gain any spiritual attributes by prioritizing their Sunday morning in the church than their tuition or coaching classes? Especially in Northern India where it makes more sense to be cozy in a woolen blanket at home than brace the cold in a church setting. To allay these doubts, the disciples show us the way. Even in spite of spending more than thirty six months with their Savior, they were not able to understand what Jesus meant when He said that He would be killed and He would resurrect Himself from the dead on the third day. But because they were aware of the past, they were able to join the dots and they understood the intentions of Jesus Christ. So even if children are nor able to understand what happens immediately, later they will be able to understand what it means spiritually. Coincidentally, this Sunday is also celebrated as Children's Day.

Morever, there is another feature inherent in this episode about the disciples. We see the humility of the disciples here. They might have fought amongst themselves in the past to see who was greatest among them, but now they are wiser to humble themselves in the presence of God by making known their reality. When the disciples are humbling themselves in the Biblical narrative, they join the believer in their quest to know more about God.

To conclude, we see a group of people here, who change their narrative at the drop of a hat to suit their desires. From 'Hossanah' they change their chanting to 'Crucify Him'. If Hossanah means save, crucify refers to getting rid of someone who had wiped their tears and comforted them. In this blessed Lenten season, let us join with the Jews to sing praises to God and team up with the disciples who rejoice at His victory over death. If Jesus came as a suffering servant in His first Coming, then in the Second, He would be coming as a victorius King.






# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







കുന്നംകുളം ഭദ്രാസനത്തിന്റ നേതൃത്തതിൽ കോട്ടപ്പടി CDM ഹോസ്പിറ്റൽ ബിൽഡിങ്ങിൽ പ്രവർത്തനമാരംഭിക്കാൻ ഒരുങ്ങുന്ന അഭയ ഭവൻ വയോജനകേന്ദ്രത്തിന്റെ നവീകരണ പ്രവർത്തനങ്ങളുടെ ഭാഗമായി കട്ടിള വയ്പ്പ് നടത്തപ്പെട്ടു. ചടങ്ങുകൾക്കു ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യകാർമികത്വം വഹിച്ചു.



കുര്യാക്കോസ് മാർ ക്ലിമ്മീസ് വലിയ മെത്രാപ്പോലീത്തയുടെ പൗരോഹിത്യ വജ്ര ജൂബിലി ആഘോഷം വെച്ചൂച്ചിറ ബസേലിയോസ് ഗ്രിഗോറിയോസ് മേഴ്സി ഹോമിൽ നടത്തപ്പെട്ടു. ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ തുമ്പമൺ ഭദ്രാസനത്തിന്റെ ആദരവ് സമർപ്പിച്ചു.



ബാംഗ്ളൂർ ക്രൈസ്റ്റ് എം.ജി.ഓ സി.എസ് എം യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ വിദ്യാർത്ഥികൾക്കായി ഏകദിന കോൺഫ്രൺസ് എൻക്രിസ്റ്റോ ’24 സംഘടിപ്പിച്ചു.



എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്താ അബ്വാ മെൽകിദേക് നൂർബെഗ ഗദ്ദാ, ഫാ. ഡോ. അബ്വാ കലൈസാദികെ എം. അർഗാവ് എന്നിവർ പാമ്പാടി ദയറായിൽ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിനെ സന്ദർശിച്ചു.



ചെങ്ങന്നൂർ ഭദ്രാസനത്തിലെ റിട്ടയേഡ് പ്രീസ്റ്റ് ഫെലോഷിപ്പിന്റെ അഭിമുഖ്യത്തിൽ ഫാ. പി. വി. ജോണിന്റെ ഭവനത്തിൽ നോമ്പ് ധ്യാനം നടന്നു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. മാത്യു തോമസ് കോർഎപ്പിസ്കോപ്പാ ധ്യാനം നയിച്ചു. പൗരോഹിത്യ ശുശ്രൂഷയിൽ 50 വർഷം പൂർത്തീകരിച്ച ജോൺ ഡാനിയൽ കോർഎപ്പിസ്കോപ്പായെയും, നവാഭിഷിക്തനായ മാമ്മൻ തോമസ് കോർ എപ്പിസ്കോപ്പായെയും യോഗത്തിൽ ആദരിച്ചു.



കുന്നംകുളം ഭദ്രാസനത്തിലെ വൈദികർക്കായുള്ള നോമ്പ് കാല ധ്യാനം കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസിന്റെ നേതൃത്വത്തിൽ നടത്തപ്പെട്ടു.

## പുസ്തകം







**പൗലോസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും**

**ഡോ. കെ. എം. തരകൻ**

(Monograph)

Dr. K. M. Tharakan

Published by: MOC Publications, Kottayam

**Price Rs. 220/-**